# അംബരീഷചരിതം

ഓട്ടന്തുള്ളൽ.



—൦൦൦—

...ന്തോട്ടത്ത് ദാമോദരൻ നമ്പൂരി
ഉണ്ടാക്കിയത്.

---

പകൎപ്പവകാശം വാങ്ങി

തൃശ്ശിവപേരൂർ
കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ
അച്ചടിച്ചത്.

കോപ്പി—൧൦൦൦.

൧൦൮൨.

വിഷയങ്ങളിൽ സ്വല്പം വ്യത്യാസം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ നവീന വാസസ്ഥലത്തിനു സമീപം പങ്കുമേനവൻ എന്നൊരു വക്കീലുണ്ടായിരുന്നു. അദ്ദേഹം ബഹു സരസനും കലഹപ്രിയനും ആയിരുന്നു. മേനവൻ യദൃച്ഛയാ കുറുപ്പിനെ ഒരു ദിവസം വഴിയിൽ വെച്ച് കാണ്മാനിടയായി. ഏഷണികൊണ്ടു ഭാര്യാഭർത്താക്കന്മാരെ തമ്മിൽ തല്ലിക്കുന്നതിനു അദ്ദേഹം വളരെ സമർത്ഥനാണെന്നു ആ ദേശക്കാൎക്കു പൊതുവെ സമ്മതമുണ്ടായിരുന്നു. എന്നാൽ കുറുപ്പ് ഈ വിവരം അത്ര നല്ലതിന്മണ്ണം ഗ്രഹിച്ചിരുന്നില്ല. മേനവനെ ആ ദിക്കിലെ പാസികൾ സാധാരണയായി 'ഭ്ര

കുറു—വിശേഷിച്ച്—

മേന—വിശേഷിച്ചൊന്നുമില്ല.

കുറു—പറവാൻ വിരോധമില്ലെ

മേന—നിർബന്ധമാണെങ്കിൽ

അവിടെ ഏതോ പോലീ

സ്ഥൻ പതിവായി വരുന്നു

മറെറാ ആണെന്നു തോന്നു

സാരമൊന്നുമില്ലാ.

കുറു—അബലകൾ ചപലകളല്ലെ

നാൽ വ്യാജമാണെന്നു വി

കൂടാ.

അദ്ദേഹം ഇത്രയും പുറത്തേ

പ്പെടുവിപ്പിച്ചത് കത്തിജ്വലിച്ച

ത്തെ അമൎത്തിയും കൊണ്ടായിരു

മേന—മനുഷ്യർ ആനയെ പോ

റയുന്നതിനുപോലും മടിക്ക

അതിനാൽ വല്ലവരും വല്ല



# അംബരീഷചരിതം

## തുള്ളൽ

---

ഭാസുരശീലന്മാരാകുന്നമ-
ഹീസുരവരരുടെകൃപകൊണ്ടിഹഞാൻ
ആസുരനെങ്കിലുമുരചെയ്യാംഹരി-
വാസരമാഹാത്മ്യത്തിലൊരേടം:—
അംബുജാക്ഷചരണാംബുജസേവക-
നംബുജപ്രിയകുലാംബുധിചന്ദ്രൻ
അംബരീഷനതിവിശ്രുതനായൊരു
സന്മഹീപതിപിറന്നുധരായാം.
അംബുജന്മശരസാമ്യശരീരൻ
സ്വത്തുകൊണ്ടുപരിഭൂതകുബേരൻ
അംബുരാശിസമധീരഗഭീരൻ
ധർമ്മശീലനധികംസുകുമാരൻ
നിർമ്മലൻനിഖിലദുർമ്മതിനാശന-
കർമ്മകർമ്മനധർമ്മനിരീഹൻ
ധർമ്മദാരധനസേനകളോടും
ശർമ്മണാപിമരുവുന്നൊരുകാലം
വിശ്വവിശ്രുതഗുണൻധരണീശ്വര-
നശ്വമേധമുഖയാഗമസംഖ്യം
വിശ്വസാക്ഷിഭഗവാനെന്നിജാത്മനി

വിശ്വസിച്ചുവിരവോടഥചെയ്തു.
വിഷ്ടപത്രയവിശിഷ്ടനധോക്ഷജ-
തുഷ്ടിഹേതുരതിധൃഷ്ടനുദാരൻ
എട്ടുദിക്കുമൊരുപോലെപ്രസിദ്ധ-
പ്പെട്ടഭൂപനതുകാലമവന്റെ
കഷ്ടകാലമൊഴിവാനൊരുമാർഗ്ഗം
കിട്ടിഭൂപനുടെനിഷ്ഠവിശേഷാൽ
പ്രേഷ്ഠതാപസവരിഷ്ഠനതായവ-
സിഷ്ഠനാൽസമുപദിഷ്ടമതാകും
ശ്രേഷ്ഠമായഹരിവാസരനോൽമ്പതി
നിഷ്ഠയോട്ടുടനനുഷ്ഠതുടൻ.
നാട്ടിലുള്ളധനപുഷ്ടികളുംബത!
ലോഷ്ടവുംനൃപനുതുല്യമതായി
നിഷ്ഠുരംഹരിതപസ്സതുചെയ്തുപ-
വിഷ്ടനായ്മധുവനത്തിലിവണ്ണം.
സഞ്ചിതാഞ്ചിതഗൃഹാർത്ഥചമൂരത
മഞ്ചസഞ്ചയഹയാദികളുംബത
പഞ്ചസാരമധുപാനകമെന്നിവ
വാഞ്ഛിതാശനപദാർത്ഥവുമെല്ലാം
കിഞ്ചനാപിമടിയാതെവെടിഞ്ഞവ-
നുഞ്ഛവൃത്തിശിലവൃത്തികളെന്നിവ
ചഞ്ചലംവെടിയെചെയ്തുമരുംമുനി-
സഞ്ചയാൽപരമുദഞ്ചിതമായൊരു
ഭക്തിമാൻദശമിനാളൊരുനേരം

ഭുക്തിചെയ്തുപവസിയ്ക്കുമനുക്തം
സുപ്തിസക്തിയവനില്ലൊരുതെല്ലും
യുക്തമേവഹരിഭക്തിവിശേഷാൽ.
വാരിജാക്ഷദിനമക്ഷിതിപാലനു
വാരിപാനമതുപോലുമഹോനഹി.
നീരദാഭ!നിഖിലേശ!നിരാമയ!
നാരദാദിനുത!നാഥ!മുരാരേ!
വിശ്വനാഥ!പരമേശ്വര!കേശവ!
വിശ്വവന്ദ്യ!വനജേക്ഷണ!വിഷ്ണോ!
ആശ്രിതാഖിലജനാവനതൽപര!
ശാശ്വതാത്തിഹര!പത്മധരേതി
നാമപങ്ക്തികളഹന്നിശമോതിയു-
മാമയാപഹരമായൊരുസാള-
ഗ്രാമസേവകളുമെന്നിവയെന്ന്യേ
ഭൂമിപാലനൊരുചിന്തനമില്ല.
ദ്വാദശീസമയമാദരവോടഥ
വൈദികേന്ദ്രരുടെപാദസരോജം
മോദമോടുകഴകിച്ചുഭുജിപ്പി-
ച്ചാദിനാഥപദതീത്ഥമശിയ്ക്കും.
അപ്രമേയനൃപകല്പനകൊണ്ടൊ-
ണ്ടിപ്രപഞ്ചമതിലുള്ളവരൊക്കയു-
മപ്രകാരമഖിലംഹരിവാസര-
മപ്രിയംവെടിയെനോററുതുടങ്ങി.
സപ്പശായിഭഗവാനതുകാലം

സുപ്രസന്നമതിയായിനൃപങ്കൽ
അത്ഭുതംപരമമത്ഭുതമോക്കിലി-
തിൽപരംകിമുതഭാഗ്യവിശേഷം?
അത്രയല്ലപുരുഷോത്തമനെത്രയു-
മുത്തമതാമിയലുംനൃപസത്തമ-
ഗാത്രരക്ഷണമതിന്നുസുദർശന-
മത്യുദാരമവനാശുകൊടുത്തു.
അതിവിമലഭക്തിമാനേവമേകാദശീ-
വ്രതമതുതുടങ്ങിനാൻപത്നിയോടുംസമം
വിധിവദുപവാസവുംദ്വാദശീപാരണാ-
വ്രതനിയമശക്തിയുംചിത്രമത്രേതുലോം.
ത്രിഭുവനവിരാജിതംവിഷ്ണുരൂപാമൃതം
ത്രിപുരഹരസേവിതംകുങ്കുമാലങ്കൃതം
ത്രിഗുണനിലയംബാഹുശ്യാമളംകോമളം
ത്രിദശപതിസന്നിഭൻമേദിനീവല്ലഭൻ
നിജമനസിചേർത്തുടൻചിന്തചെയ്തെപ്പൊഴും
ഭജനമതുചെയ്തുംഭക്തിപൂണ്ടേത്രയും
ശിരസിവിലസീടുമപ്പൊന്നിൻകിരീടവും
സരസിജദളോപമംചാരുനേത്രങ്ങളും
നിരവധിമണിപ്രഭാമിന്നുമാകുണ്ഡലം
നിറമൊടുവിളങ്ങുന്നഗണ്ഡപ്രദേശവും
സുലളിതസുധാമിളന്മന്ദഹാസപ്രഭാ-
വിലസിതമുഖാബ്ജവുംനാസാവിലാസവും
ഗളമിളിതകൌസ്തുഭംവന്യമാല്യങ്ങളും

തുളസിദളമാലയുംശ്രീവത്സലക്ഷ്മവും
ഘനരണിതകങ്കണശ്രേണിമിന്നുന്നനൽ-
ഫണിപതിനിഭങ്ങളാംനാലുതൃക്കൈകളും
കരധൃതഗദാരിപത്മോജ്വലൽശംഖവും
കരതലസരോജവും ചാരുരോമാളിയും
കടിതടസുശോഭിപീതാംബരപ്രൌഢിയും
ചടുലമണികാഞ്ചിയുംകിങ്ങിണീജാലവും
ശുഭദപദപത്മവുംമഞ്ജുമഞ്ജീരവും
ശുഭ്രതമമമാനസത്താരിലങ്ങെപ്പൊഴും
അനുപമപദാംബുജേവാണുവന്ദിപ്പതി-
ന്നനുഗുണമിഹാസ്തുമേപാണിയുഗ്മാംഹരേ!
മനമതുഭവത്തനുദ്ധ്യാനമാനോചിതം
ജനയജഗതീപതേ!സർവ്വകാലംവിഭോ!
തവതുനിലയംവലംവെപ്പതിന്നെപ്പൊഴും
മമതുചരണദ്വയംഭക്തചിന്താമണേ!
തവചരിതവർണ്ണനേതൽക്കഥാകർണ്ണനേ
ചെവിയുമഥജിഹ്വയുംസംഭവിക്കേണമേ!
ക്ഷിതിപതികുലോത്തമൻഭക്തിപൂണ്ടേത്രയും
ഇതിനുതികളോതിയുംഹന്തചിന്തിക്കയും
സതതമിവയെന്നിയേനാസ്തിമറ്റൊന്നുമേ
ഇതരസുപദാർത്ഥഭുക്തിക്കുമില്ലാഗ്രഹം
പലവകഫലങ്ങളുംനല്ലമൂലങ്ങളും
കലിതഫലഹാരവുംപാലിളന്നീരതും
ചിലരിഹഭുജിക്കുമേകാദശീവാസരേ

ഫലമതുകുറഞ്ഞുപോമെന്നറിഞ്ഞീടണം.
അരുതരുതഹോവരിച്ചോറുമച്ചാമയും
ദുരിതകരമെത്രയുംശാല്യന്നസന്നിഭം.
പലതുമിതിഭൂതലംതന്നിലുണ്ടായതിൽ
ചലനമൊരുതെല്ലുമില്ലാതെഭൂവല്ലഭൻ
മധുമഥനവാസരംതോറുമാകുംവിധം
വിധിവിഹിതമാചരിച്ചത്രവാഴുംവിധൌ:—
ഏകാദശിയുടെനിയമവിശേഷമ-
നേകംദിശിദിശികേട്ടുതുടങ്ങി
രാകാശശധരസന്നിഭയശസാ
ലോകാലോകവുമൊന്നുവെളുത്തു.
പാകനിഷൂദനലോകത്തിങ്കലു-
മാകെച്ചെന്നുപരന്നതദാനീം
നാകാധീശനുമതുനേരംഹൃദി
ശോകാതുരനായ് ചിന്തതുടങ്ങി:
‘ഇങ്ങിനെനിയമമനുഷ്ഠിക്കുംനൃപ
പുംഗവനെന്നുടെനാട്ടുംപദവിയു-
മങ്ങുഹരിക്കുംസംശയമില്ലിതി-
നെങ്ങിനെഭംഗംചെയ്തീടേണ്ടു?
തുംഗഗുണങ്ങളിണങ്ങിവിളങ്ങുമ-
പാംഗംമുരഹരനങ്ങുകൊടുത്താൽ
സംഗതിവരുമീസങ്ഗത്തിന്നവ-
സംഗമനത്തിനെനിക്കിഹനൂനം.
കാലേകൂട്ടിക്കരുതണമെന്നേ

ചാലേചെന്നുകരസ്ഥണായുള്ള
കൈതവമാർഗ്ഗംകൊണ്ടിഹനൃപനുടെ
മാധവഭജനവിരോധംചെയ്വാൻ.
പാടവമുള്ളവരാരുംനമ്മുടെ
നാടതിലില്ലതുകൊണ്ടുനിനച്ചാൽ
താടിക്കാരിലൊരുത്തനെയിതിനായ്
ചാടിക്കേണമിതെന്നൊരുപക്ഷം.
ശർവ്വാണീരമണാംശജനാകും
ദുർവ്വാസോമുനിപുംഗവനെക്കൊ-
ണ്ടുർവ്വീവല്ലഭതിലകൻതന്നുടെ
ദുർവ്രതഭംഗംചെയ്യിപ്പിക്കാം.
ശ്രീപത്യാശ്രയനാകുംനൃപനുട-
നാപത്താശുവരുത്തണമെന്നാൽ
ശാപത്തിന്നൊരുതടവില്ലാമുനി
കോപത്തിന്നൊരുനിലയനമല്ലോ.
എന്നിവപലതുംനിരൂപിക്കുമ്പോൾ
നന്നിവനെന്നതുതോന്നീടുന്നു
എന്നാലായതിനിന്നിഹമന്ദത
വന്നീടാതെമതിന്നീടേണം.
തൽക്കാലത്തതിനുത്സാഹിച്ചുല-
ഭിക്കാമെന്നുനിനച്ചുവസിച്ചാൽ
നാക്കെട്ടുവോളംപന്നിവസിക്കി-
ല
ല്ലക്കരെയെന്നൊരുചൊല്ലുണ്ടല്ലോ’
വാനവർനാഥനിവണ്ണമുറച്ചഥ

മാനസമതിലാത്താപസവരനെ
ധ്യാനംചെയ്തൊരുസമയേമാമുനി
താനുംതത്രസമാഗതനായി.
ആഗമനിധിയാംമാമുനികുലതില-
കാഗമനത്തെക്കണ്ടൊരുനേരം
ആഗതമോദാലമരാധിപനതി-
വേഗമൊടെഴുന്നേററുവണങ്ങി.
ശീഘ്രമൊരാസനമേകിയിരുത്തിയ-
നർഘഗുണാംബുധിദേവശ്രേഷ്ഠൻ
ദീർഘാലോകനകൗതുകസമന്വിത-
നർഘ്യാദികളുംചെയ്തരചെയ്തു:
'മംഗലമൂർത്തേ! ദുർവ്വാസോമുനി-
പുംഗവ! ഭവഭയഭംഗദ! ഭഗവൻ!
മംഗലമല്ലോഭവദാലോകന-
സംഗതിസംഗതമായതുപാർത്താൽ.
ഇങ്ങിനെയുള്ളഭവാനെക്കാണ്മാൻ
സംഗതിവരികനിമിത്തമിദാനീം
എങ്ങുമൊരേടംപാർക്കിലിനിസ്സുവ-
മംഗലവസ്തുഭവിക്കയുമില്ല'
ഇങ്ങിനെപലതുംചൊല്ലിത്താപസ
പുംഗവനുള്ളിൽതെളിവുവരുത്തി
തങ്ങടെമാനസതാരിലിരിക്കുമൊ-
രിംഗിതമങ്ങുപറഞ്ഞുസുരേന്ദ്രൻ:
എങ്കിൽപറയാമൊരുകാര്യംഞാ-

ഞങ്കലുദിച്ചതുപോലെമഹാത്മൻ!
നിങ്കരുണാലവമുണ്ടെന്നാലതു
സങ്കടമെന്ന്യേസാധിച്ചീടാം.
പങ്കജബാന്ധവവംശംതന്നില-
ലങ്കൃതനായനഭാഗജപുത്രൻ
പങ്കേരുഹദളനയനൻമുരരിപു-
തങ്കലുദിച്ചൊരുഭക്തിവിശേഷാൽ
ചുങ്കവുമങ്കവുമാഡംബരവും
കുങ്കുമപങ്കവിലേപനസുഖവും
പങ്കത്തിങ്കലെരുചിയുംകിങ്കര-
സംഘവുമൊക്കെവെടിഞ്ഞതിദൂരം
പങ്കഹരംഹരിവാസരനോൽമ്പവ-
ശങ്കംനരവരനങ്ങുതുടങ്ങി.
ഓങ്കാരാദികളെന്ന്യേമറ്റൊര-
ഹുങ്കാരാദികളില്ലാതായി
സുപ്തിഭാവമടക്കാനുള്ളൊരു
താൽപ്പര്യേണനൃപോത്തമനിപ്പോൾ
ഉൽപലലോചനസേവതുടങ്ങിവി-
കല്പമതില്ലധരിക്കൂമുനീന്ദ്ര!
എന്നതുചിന്തിച്ചെന്നുടെചേതസി
ഖിന്നതവളരെവളർന്നീടുന്നു
നന്ദിയൊടായതിനിന്നൊരുമാർഗ്ഗം
മന്ദതയെന്ന്യേനിരൂപിക്കേണം.
ഉന്നതകരുണാമന്ദിരമാംനീ

മന്നവസവിധംതന്നിലണഞ്ഞ്
വൈകാതവനുടെനിയമത്തിന്നൊരു
വൈകല്യത്തെവരുത്തീടേണം.
ലോകംമൂന്നിലുമോൎത്തീടുമ്പോ-
ളേകനുമിന്നുഭവാനെപ്പോലെ
പാകതയുള്ളവരില്ലിഹപണ്ടേ
പാകാന്തകനാമഹമറിയുന്നു.
ഏകതബുദ്ധിയ്ക്കുള്ളവരോടേ
ശോകസുഖാദികളുരചെയ്യാവൂ
ആയതുകൊണ്ടുരചെയ്തേനിഹഞാ-
നായതബുദ്ധേബോധിച്ചാലും.
മായമകന്നതുചെയ്യാമെങ്കിലു-
പായംഞാനുരചെയ്യാമിപ്പോൾ
ദ്വാദശിനാളതിലാഗതരാകും
മേദിനിവിബുധന്മാൎക്കവനധികം
സ്വാദുസമന്വിതമാമോദനവും
ഗോദാനങ്ങളുമഴകൊടുചെയ്തഥ
മോദംമനസിജനിപ്പിച്ചാശീ-
ൎവ്വാദവുമവരോടാശുലഭിച്ച്
ദ്വാദശിസമയംതെററാതുടനേ
സാദരമവനുംപാരണചെയ്യും.
മേദുരയായൊരുഭക്തിന്നുപോത്തമ-
നാദിപുമാനിലുദിയ്ക്കുനിമിത്തം
ഭേദംകൂടാതിങ്ങിനെയെന്നും

മേദിനിപാലനനുഷ്ഠിക്കുന്നു.
കാലനിഷൂദനസമനാംനീനര-
പാലൻതന്നുടെചാരേചെന്നഥ
കാലംകളയാതവനുടെപാരണ-
കാലംപരിചൊടുതെററിക്കേണം.
എല്ലാംചെയ്യാംമഹതാമെന്നൊരു
ചൊല്ലുണ്ടായതുനിരുപിക്കുമ്പോൾ
തെല്ലുംപാതകമതുകൊണ്ടുണ്ടാ-
വില്ലഭവാനതുനിർണ്ണയമല്ലോ'
ഇത്ഥംവൃത്രാരിതൻെറകത്ഥനംകേട്ടുമുനി-
സത്തമനത്രിപുത്രൻപ്രീത്യാനുവാദംചെയ്തു
ഗോത്രഭേദിയോടാശ്രയാത്രയുമുരചെയ്തു
സ്വസ്ഥാനത്തിങ്കൽനിന്നങ്ങാസ്ഥയാതാപസേന്ദ്രൻ
പ്രസ്ഥാനംചെയ്തുനിജസ്വസ്ഥാനംനോക്കിമെല്ലേ.
പത്തുദിവസംചെന്നാലെത്തുമദ്വാദശിയെ-
പ്പാർത്തുപാർത്താശ്രമത്തിൽപാർത്തുമാമുനിതാനും
അത്തവ്വിലങ്ങുനല്ലകാർത്തികമാസത്തിലേ
ഉത്തമദ്വാദശിയെന്നോർത്തുകണ്ടാത്തമോദം
സ്വസ്ഥതപൂണ്ടുമുനിസത്വരംപുറപ്പെട്ടു
പാർത്ഥിവശ്രേഷ്ഠൻതൻെറപത്തനംപ്രവേശിച്ചു
പൃത്ഥ്വീശൻതാനുമപ്പോളുത്തുംഗപ്രാവീണ്യത്തോ-
ടുത്ഥാനംചെയ്തുവന്ദിച്ചിത്തരമുരചെയ്തു:
'അത്രിനന്ദന!ഭവാനത്രവന്നതുചിന്തി-
ച്ചെത്രസന്തോഷംമമചിത്തേവളർന്നീടുന്നു!!

ഓൎത്താലതിഥിപൂജക്കേറ്റംപാത്രമാംനീ
സത്വരംകാളിന്ദീസരിത്തടംപുക്കനിജ-
കൃത്യങ്ങളെല്ലാംകഴിച്ചെത്തേണമത്രെവനീ'
ഇതിഭൂപതിയാത്രയയച്ചു
അതുപോലെതദാനുവദിച്ചു
സുമനാമുനിയങ്ങുതിരിച്ചു
യമുനാതടമാശുഗമിച്ചു.
കനിവോടഥമാമുനികാളിന്ദിക്കരതന്നിൽ
കാലാന്തകജൻനിരേത്യനിവസിച്ചു.
ത്രിദശാധിപവാക്കനിനച്ചും
മൃദുലാനിലനേറ്റുരസിച്ചും
മദമുള്ളിലതീവവഹിച്ചും
വദനംവടിവോടുതുടച്ചും.
അതിമോദസമന്വിത-
മഴകൊടുകഴലിണകഴുകിയു-
മപിമുഴുകിയുംകരതന്നിലിരിക്കുകയും
കടവിൽകനിവോടുവസിച്ചും
ഉടുചേലയഴിച്ചുനനച്ചും
നിജമൂൎദ്ധ്നിവാരിതളിച്ചും
ദ്വിജവൃദ്ധനിരുന്നുരസിച്ചും
പുനരമ്പൊടുകിഞ്ചനപൊങ്ങാതെ
പുഴയിൽസുചിരംകിടന്നുമഥനീന്നും
ഇതികാലമതൊട്ടുകഴിഞ്ഞു
വ്രതപാരണകാലമണഞ്ഞു

മുനിപുംഗവനിങ്ങുവരാഞ്ഞു
മനുജാധിപനാധിപിണഞ്ഞു
അഥതന്നുടെചേതസിസന്താപംസഹിയാഞ്ഞു
സ്വാന്തേനിരൂപിച്ചുഹന്തനരപാലൻ:
'ഗിരിശാംശജനേവമമാന്തം
വരുവാൻപുനരെന്തൊരുബന്ധം?
അറിയില്ലവനേതദുദന്തം
അതുകൊണ്ടുനിനക്കിലെന്തിഹ
ചാരുകരോമ്യഹം ദുരിതാപഹം
ദ്വിജകർമ്മനിവൃത്തിമഹം
ധരണീധര!മാധവശൌരേ!
ധൃതപങ്കജചക്രഗദാരേ!
പരിപാഹിമുകുന്ദമുരാരേ!
ഭഗവൻ!മയിസമ്പ്രതികാരുണ്യംകരണീയം
നാരായണ!തേനമോസ്തുനരകാരേ!'
ഇതിഭൂപതിചിന്തതുടർന്നു
സ്ഥിതിചെയ്തോരുനേരമതിന്നു
ചിതമായൊരുമാർഗ്ഗമവന്നു
ഹൃദിതോന്നി:'മയാബതനലമൊട്ടു
ജലകണപാരണംവ്രതപൂരണം
കരണീയമതീവഗുണം'
ജനപാലകനേവമുറച്ചു
ജലലേശമെടുത്തുഭുജിച്ചു
മുനിനാഥനതാശുഗ്രഹിച്ചു

മൂഢരാത്മനികോപമുദിച്ചു
നരപാലകസീമനിചെന്നേവം
ചലിതാത്മാചൊന്നാ-
നതീവഘോരവാചമവനീശം:
‘കേട്ടാലുംനൃപകീടാ!നിന്നുടെ
ചേഷ്ടിതമോൎക്കിലഹോ!ബഹുകഷ്ടം
പെട്ടന്നങ്ങുകുളിപ്പതിനെന്നെ-
ശ്ശട്ടംകെട്ടിയയച്ചൊരുശേഷം
വാട്ടമകന്നതിമൃഷ്ടതരംപുന-
രഷ്ടികഴിച്ചുവസിച്ചതുമുചിതം!!
ദൃഷ്ടിയടച്ചുവിലാളൻപാലതു
കട്ടുകുടിക്കുംപോലെഭവിച്ചു
മട്ടോലുംമൊഴിമാരൊടുചേൎന്നതി
തുഷ്ടികലൎന്നുരമിച്ചീടുംനീ
കാട്ടുംവികൃതികളറിയില്ലിന്നൊരു
പൊട്ടതുനിങ്കൽപ്പെട്ടിതുകുമതേ!
ശിഷ്ടജനത്തെദ്ദുഷിക്കുംനിന്നുടെ
പട്ടിണികൊണ്ടൊരുസാദ്ധ്യമതുണ്ടോ?
പട്ടുംവളയുംമോതിരമെന്നിവ-
യിട്ടണിഞ്ഞജളപ്രഭുവാംനീ
തൊട്ടതശേഷംഝടിതിമുടിപ്പതി-
നൊട്ടുംസംശയമില്ലദുരാത്മൻ!’
പുരഹരസംഭവനേവമുരച്ചു
നിരവധികോപംപൂണ്ടുവിറച്ചു

തിരുമിഴിവിരവിലുരുട്ടിമിഴിച്ചു
കരതലമഴകൊടുമണ്ണിലുരച്ചു.
സുരുചിരജടമുടിധരണീതലമതി
ലുരുതരരഭസമടിച്ചൊരുസമയേ
പെരികെഭയങ്കരിയായൊരുകൃത്യക
പരിചിനൊടുടനെതത്രജനിച്ചു.
തുടുതുടെവിലസും നേത്രത്രയവും
ഝടഝടവികടപ്രകടധ്വനിയും
ജടകളുമനവധിസടകളുമുന്നത-
മുടിയും നഗവരകൊടുമുടിപോലെ.
കുടിലമതാകിനദംഷ്ട്രം കണ്ടാൽ
കിടുകിടെയൊന്നുവിറക്കും സർവ്വം
നടനം കൊണ്ടഥഭൂമികുലുക്കി
ത്രുടനം ചെയ്യും സംശയമില്ല.
കഠിനതചെയ്തൊരുധരണീപതിയെ
ഝടിതിയൊടിടിപൊടിയാക്കിവരേണം
ചൊടിയൊടുപോകെന്നമ്മുനിവര്യൻ
വടിവൊടുചൊന്നതുകേട്ടുതിരിച്ചു.
ഉൽക്കടഘോരകരാളകൃപാണം
കയ്യിലെടുത്തൊരുമാരണദേവത
വെക്കമെടുത്തുവരുന്നതുകണ്ടൊര-
നക്കം നരവരനുണ്ടായില്ല.
ചക്രായുധനുടെചാരുകളേബര-
മുൾക്കമലത്തിലുറപ്പിച്ചായവ-

നക്ഷികളുമ്പൊട്ടചിമ്പിക്കൊണ്ടൊര-
രക്ഷണമവിടെവസിച്ചൊരുസമയേ
ഭക്തജനാവനകൎമ്മണിപണ്ടുനി-
യുക്തമതാകിനചക്രംതാനും
ത്രുക്ഷതപെരുകിനതേജസ്സോടും
തൽക്ഷണമവിടെക്കാണാറായി.
തൽക്കാലത്താകൃത്തികതൻെറമ-
ഹൽക്കീലങ്ങളശേഷമടക്കി
അൎക്കനുദിച്ചുവിളങ്ങുംപൊഴുതുവി-
ളക്കിറഹന്തവിളക്കംവരുമോ?
പെരിയവനങ്ങളിലെരിയുംതിയ്യതി-
ലുരുകുംവ്യാളികളെന്നകണക്കെ
അരികെവന്നൊരുകൃത്യകതന്നെയു-
മരനിമിഷേണദഹിപ്പിച്ചുടനേ
കോടിദിവാകരധാടികളങ്ങടി-
ക്കൂടിവിളങ്ങുംതേജസ്സോടും
കൈടഭവൈരിസുദൎശനമാമനി-
യോട്ടകയത്തിരേറുതടാനീം.

ഇത്തരമഥകൃത്തികതന്നുടെഘോരശരീരമശേഷം
ഉത്തമപുരുഷൻെറമഹായുധമാശ്ശുദഹിച്ചൊരുശേഷം
വാൎത്തകളിതിലപ്പുറമുള്ളതുവാഴ്ത്തുകിലെത്രവിചിത്രം?
സത്വരമൃഷിസത്തമനോടവനെത്തിയട്ടത്തൊരുനേരം
അത്യയമിഹവരുമിതിമനമതിലോൎത്തുവിറച്ചുതുടങ്ങീ
സത്വരമൃഷിസത്തമനദ്ദിശിനിന്നഥപാഞ്ഞുതുടങ്ങീ.

നാട്ടുകൾ പലകാട്ടുകളുരുതരതോട്ടുകളദ്രിതടങ്ങൾ
വാടകൾ മലർവാടികളെന്നിവയുള്ളൊരുദിക്കുകളെ
ഓടിയുമഴൽതേടിയുമത്തടിവാടിയുമാടിയുമുള്ളം [ല്ലാം
നാടകമതിലാരുമൊരാശ്രയമില്ലസുദർശനമെന്യേ
ചെമ്പണിനിറമുടയൊരുജടമുടിവടിവൊടഴിഞ്ഞുകിഴി
[ഞ്ഞും
സംഭ്രമമതിൽമാലകൾ ചേലകളൊക്കെയഴിഞ്ഞുപൊ-
[ഴിഞ്ഞും
സംഭ്രമമൊടുകിഞ്ചനവാരിയെടുക്കയുമൊട്ടുകളഞ്ഞും
കമ്പിതമതിയാകിയമുനിവരനോടിവലഞ്ഞു ചമഞ്ഞു.

പത്തുദിക്കുകളിങ്ങിനേബഹു
മണ്ടിമണ്ടിമുനീശ്വരൻ
കത്തുമഗ്നികണക്കിനേഹരി
ചക്രവുംപിറകേമുദാ.

വെപ്പൊലിച്ചുനടക്കയുംനെട്ടു-
വീർപ്പടച്ചുകിതക്കയും
പാർത്തുകാണുകിലീശ്വരന്റെവി-
ലാസമാർക്കറിയാവതും?

അംഗകേരളകാശിപാണ്ഡ്യക-
ലിംഗകേകയകോസലം
വംഗമാഗധകുന്തകുന്തള-
ഭോജകൊങ്കണമങ്കണം

ഇങ്ങിനേപുനരാറുമമ്പത്തു
മുള്ളദിക്കതിലെങ്ങുമേ

തുംഗതാപനിവാരണത്തിനൊ-
രുത്തരില്ലതുകാരണം
ഐശിയാംമുനിപിന്നെയുംപല
ദേശമൊക്കെനടന്നുടൻ
കൌശികാദിമുനീശസഞ്ചയ-
മാശ്രയിച്ചു മുഹുർമ്മുഹുഃ
കേശവായുധബാധതീപ്പതി-
നായതിൽപുനരാരുമേ
കൌശലംപറയാഞ്ഞുപിന്നെയു-
മാശ്രയിച്ചുപലായനം.
ശംഭുസംഭവനംഭസാംനിധി-
തന്നിലാണുകിടക്കിലും
കമ്പമില്ലതരിമ്പുമായുധ-
മാശുതത്രഗമിച്ചിടും
സംഭവിച്ചൊരുസങ്കടംസഹി-
യാഞ്ഞുടൻമുനിപുംഗവൻ
ജംഭവൈരിപുരംവിവേശവി-
മോഹസംഭ്രമചേതസാ
'ദേവരാജധരിക്കനിന്നുടെ
വാക്കുകേൾക്കനിമിത്തമാ
യാവലാധികളിങ്ങുവന്നുപി-
ണഞ്ഞുഹന്ത!വലഞ്ഞുഞാൻ.

സാവധാനമെനിയ്ക്കുചേതസി
ചെറ്റുമില്ലഭവാനുടേ
ഭാവമെന്തതറിഞ്ഞുവേണമെ-
നിയ്ക്കുധാവതിചെയ്യുവാൻ.
പിഷ്ടപേഷണതുല്യമല്ലൽപെ-
ടുത്തിടുന്നുസുദൎശനം
വിട്ടുപോകയുമില്ലനല്ലദ-
യാഗ്ഗുണങ്ങളുമില്ലഹോ!
കഷ്ടമെന്നുടെപിന്നുവിട്ടുഗ-
മിച്ചിടാതെദിഗന്തരേ
വട്ടമിട്ടുനടത്തിടുന്നുസു-
രേശ!കിന്തുകരോമ്യഹം?'
ഇത്തരംമുനിസത്തമന്റെവ-
ചസ്സുകേട്ടുവലാന്തകൻ
ചീൎത്തഭീതിയൊടാശുവീണുന-
മസ്കരിച്ചിദമൂചിവാൻ:
'അത്രനിന്നുഗമിക്കതാപസ!
താമസിക്കരുതേതുമേ
പത്തനംമമദഗ്ദ്ധമെന്നുവ-
രുത്തിടൊല്ലമഹാമുനേ!
പത്രിപത്രബലംതടുപ്പതി-
നാവതില്ലനമുക്കഹോ!

അത്രിമാമുനിപുത്ര!ഞാനൊരു-
പായമിന്നുരചെയ്തിടാം
സത്യലോകനിവാസിയായ പി-
താമഹൻകമലാസനൻ
പാർത്തുകാണുകിലിന്നുമൂർത്തികൾ
മൂവരുള്ളതിലൊന്നവൻ
തത്രചെന്നുരചെയ്തിലാശുന-
ശിഷ്യമാർത്തികളൊക്കവേ
വൃത്രശത്രുനിയോഗമിങ്ങിനെ
കേട്ടുപിന്നെയുമോടിനാൻ.
യത്രയത്രഗമിച്ചിടുന്നുപു-
രത്രയാരിസമുത്ഭവൻ
തത്രതത്രസുദർശനംനിജ-
പിന്നിലുണ്ടതികർശനം
പാഞ്ഞുപാഞ്ഞുവലഞ്ഞുലഞ്ഞുച-
മഞ്ഞുതാപസനഞ്ജസാ
കഞ്ജവാസനിവാസഗേഹമ-
ണഞ്ഞുവീണുവണങ്ങിനാൻ:
‘പാഹിപാഹിപയോജസംഭവ!
സംഭ്രമങ്ങളൊഴിക്കനീ
സാഹസേനനമുക്കവന്നുപി-
ണഞ്ഞുട്ടശ്ലടമുൽക്കടം.

ജ്ഞാനഹീനതകൊണ്ടെനിയ്ക്കിതു
വന്നുകൂടിപിതാമഹാ!
മാനദോഷമശേഷസൽഗുണ-
നാശകാരണമേവനും.
പുണ്യവാരിധിയംബരീഷന-
രാധിപൻഹരിവാസരേ
പുണ്ഡരീകവിലോചനപ്രിയ-
നംഭസാകൃതപാരണൻ
ദണ്ഡ്യനല്ലവനെങ്കിലുംമമ
കോപഗൌരവകാരണാൽ
ഖണ്ഡിതവ്രതനെന്നുനമ്മുടെ
മാനസത്തിലുറച്ചുഞാൻ.
പൂജനാർഹതയുള്ളനമ്മുടെ
ഭോജനത്തിനുമുന്നമേ
ഭോജനംകൃതവാനഹംബഹു
ശങ്കയിട്ടുവല്ലൈധവകേൾ
‘ഭോജനാധിപ!ദുർമ്മതേ!തവ
വംശമാശുനശിപ്പതി-
ന്നോജസാതുടരുന്നുഞാനതു
കാണ്ക’യെന്നുരചെയ്തുടൻ
നന്മയോടൊരുകൃത്യയെക്കൃത-
വാനഹംബഹുസാഹസം

വെണ്മയോടവളെട്ടഹിച്ചമു-
രാരിതൻെറസുദശ്നനം.
അംബുജാസന!കേൾക്കുഗല്ലട-
മത്രുയല്ലപിണഞ്ഞതും
നമ്മെയുംബത!ഭസ്മമാക്കിവ-
രേണമെന്നുമുരാന്തകൻ
കൂടെവിട്ടസുദശ്നനംബഹു
പേടികാട്ടിയടുക്കയാൽ
നാടുവിട്ടുകുതിച്ചുപാഞ്ഞുട-
നോടിയെട്ടുദിഗന്തവും
നാഡികയോട്ടുതളൎന്നുഴന്നതി-
പാടുപെട്ടുവരുന്നുഞാ-
നാടൽവിട്ടുരഥാംഗപീഡയൊ-
ഴിയ്ക്കുവല്ലവിധത്തിലും.
കോടിയജ്ഞഫലംനിനക്കിതു
കൊണ്ടുതന്നെലഭിച്ചിടും'
താടിയുള്ളൊരുതാപസൻെറവി-
ഷാദമിങ്ങിനെകേൾക്കയാൽ
വാരിജാസനനാശ്രുവന്ദന
ചെയ്തുനിന്നരുളീടിനാൻ:
'വാരിജാശ്രുഗവൈരിസംഭവ!
കേൾക്കനീമമഭാഷിതം

പൌരുഷംപുനരിജ്ജനത്തിനു
നാസ്തിചക്രനിവാരണേ
പൌരുഷേണബലേന വാണവ-
രുന്നുസാമ്പ്രതമിങ്ങിനെ
ചാരുരണ്ടുപരാൎദ്ധമെന്നുടെ
കാലമായതുകൊണ്ടഹോ!
തീരുമായതിലപ്പുറംപുന-
രിപ്രജാപതിയില്ലെടോ!
ആരുവാൻമതിയാകുമച്യുത-
ചക്രശക്തിതടുക്കുവാൻ?
ഘോരമാകുമഘോരവുംനര-
സിംഹവുംഹരിചക്രവും
ഗൌരവാലിവർമൂന്നുമൊക്കമ-
തെങ്കിലുംപ്രളയാഗമേ
പാരശേഷമുടൻദഹിപ്പതു-
കാലചക്രമിതല്ലയോ?
ഭൂരിശോഭകലൎന്നു ചക്രമ-
ഴുത്തുനമ്മുടെപത്തനേ
ചേരിലാശ്ശുനശിക്കുമെന്നുടെ
സൃഷ്ടിയൊക്കെയുമോൎക്കനീ.
പാഴ്മലേ!തവമാലൊഴിപ്പതി-
നിങ്ങുകൌശലമില്ലെടോ!

നെയ്യൊഴിച്ചെരിയുന്നതിയ്യിലൊ-
രംബുവിന്ദുഫലിയ്ക്കുമോ?
മെയ്യണഞ്ഞുദഹിപ്പതിന്നവ-
രുന്നവിഷ്ണുമഹായുധം
തിയ്യുമക്കനുമൊത്തുകൂട്ടകി-
ലിത്രഗൌരവമില്ലഹോ!
ഇന്ദ്രനാദിസമസ്തദേവസ-
മൂഹവുംമനുജാതിയും
ചന്ദ്രസൂര്യ്യചരാചരംജഗ-
ദണ്ഡമണ്ഡലമൊക്കെയും
ഇന്ദിരാവരനേകനെന്നുധ-
രിയ്ക്കുമാമുനിപുംഗവ!
വിശ്വസാക്ഷിമുകുന്ദനിങ്ങിനെ-
വിശ്വമൊന്നുചമച്ചതിൽ
വിശ്വസിച്ചുവസിച്ചിടുന്നിതു
ദാരുപാവകണക്കെനാം
മായയായചരക്കിലിട്ടുവ-
രുത്തിടുന്നിതുനമ്മെയും
പ്രായമായഭവാനതൊക്കെയ-
റിഞ്ഞിരിപ്പവനല്ലയോ?
ലോകലോകമഹാമുനേ!രജ-
താദ്രിശൃംഗനിവാസിനം

പാകശാസനദേവദാനവ-
സേവിതാംഘ്രിസരോരുഹം
ലോകനാഥമുമാസഹായനെ-
യാശ്രയിക്കമഹേശ്വരം
ശോകമൊക്കയുമാശുതീത്തരു-
ളീടമീശനസംശയം'
പത്മസംഭവവാക്കുകേട്ടതി-
രിച്ഛമാമുനിപുംഗവൻ
സത്തമുത്തമമീശ്വരൻെറമ-
ഹാമഹീധരമാപ്പുവാൻ.
ഹത്തമഹീനമണഞ്ഞുവീണവ-
ണങ്ങിന്മമഥവൈരിയോ-
ടാത്മസങ്കടമസ്തശംകമു-
ണത്തിനാൻമുനിസത്തമൻ.
അംബുജാരികലാധരിപ്പവ-
നിപ്രകാരമുണത്തിനാൻഃ
'അംബരീഷമഹീശരക്ഷണ-
ദക്ഷണംശുഭലക്ഷണം
അംബുജേക്ഷണചക്രമേതുമ-
സാരമല്ലമഹാമുനേ!
കിംമുദാശുകരോമിഞാനിഹ?
സാദ്ധ്യമല്ലനമുക്കഹോ!

ഉഗ്രമാകിയ ചക്രവിക്രമ-
ശാന്തിയാശുവരുത്തുവാൻ
വിഗ്രഹേണവികുണ്ഠലോകനി-
വാസിതാനൊരുവൻക്ഷമൻ
നിഗ്രഹത്തിനനുഗ്രഹത്തിനു-
മീശ്വരൻധരണീവരൻ
വ്യഗ്രമെന്തിനുഹന്തസമ്പ്രതി
തത്ര ചെന്നുനമിയ്ക്കെടോ!’
മുപ്പുരാരിപറഞ്ഞതിങ്ങിനെ
കേട്ടുടൻമുനിപുംഗവൻ
സർപ്പശായിയൊടിപ്രകാരമു-
ണർത്തിനാനൃഷിസത്തമൻ:

‘പാഹിപാഹിപത്മനാഭ! പാഹിപാഹിപയോദാഭ!
പാഹിപാഹിപത്മേക്ഷണ! പാഹിമാംവിഷ്ണോ!
ദുർവ്വാസസ്സാമെന്നുടയദുർവ്വാസനംകൊണ്ടീവണ്ണം
ദുർവ്വിധംവലയുമാറായുർവ്വിവല്ലഭ!
ത്വൽപ്രിയനാമംബരീഷനല്പനെന്നുനിനച്ചോര-
മപ്രിയംചെയ്തുപോയിഞാനുല്പലേക്ഷണ!
ക്രോധംകൊണ്ടുചെയ്തോരപരാധമെല്ലാംക്ഷമിച്ചാശു
മാധവ! നിന്നായുധത്തിൻബാധതീർക്കേണം.
പാരാതെന്നെപ്പാലിയ്ക്കേണംപരമകൃപാലോ!

വിശ്വഭൎത്താവായതുംനീവിശ്വഹൎത്താവായതുംനീ
വിശ്വനാഥ!നിൻമാഹാത്മ്യംവിസ്മയമത്രേ!'

മുനിവരസങ്കടവചനമിവണ്ണം
കനിവൊടുകേട്ടൊരുമുകിലണിവൎണ്ണൻ
ഘനനിധിശയനൻവാരിജനയനൻ
ഘനതരപുഞ്ചിരിപൂണ്ടരുൾചെയ്തു:
'വരികമഹാമുനിപുംഗവ!സുമതേ!
വരഗുണവസതേ!മാമകസവിധേ
പരിചൊടറിഞ്ഞുഭവാനുടെചേതസി
പെരുകുന്നൊരുപരിതാപമശേഷം
നിരുപിച്ചാലതിനിങ്ങൊരുകഴിവി-
ല്ലറിയിക്കാമതിനുള്ളൊരുവിഷമം.
നരവരപരിവൃഢനെങ്കലുദിച്ചൊരു
നിരുപമഭക്തിവിശേഷംകൊണ്ടഥ
ധനവുംതനയകളത്രസുഹൃത്തൊടു
പുരവുംപുനരിവയൊക്കെവെടിഞ്ഞ്
വനവുംതന്നുടെഭവനമതായി-
ട്ടനുദിനമമ്പൊടുവാണരുളുന്നൊരു
പാരിടപതിയൊടുകാരണമെന്ന്യേ
പാരുഷ്യംപലചെയ്തുനിമിത്തം
പാരംസങ്കടമിങ്ങിനെതവഹൃദി
ചേരണമെന്നുനമുക്കുംപക്ഷം.

നിസ്തുലയായൊരുഭക്തികലർന്നിഹ
നിത്യവുമെന്നെസ്സേവിക്കുന്നൊരു
ഭക്തന്മാരുടെഭൃത്യൻഞാനതി-
നിത്തിരിഭേദംവരികയുമില്ല.
അസ്തുസമസ്തംപിന്നെയുമുണ്ടൊരു
വസ്തുതഞാനുരചെയ്തീടുന്നു:
വൃത്രനിഷൂദനവചനംകേട്ടുധ-
രിത്രീപതിയുടെനിയമങ്ങൾക്കൊരു
പ്രത്യൂഹത്തെവരുത്തുവതിന്നുസ-
മുദ്യോഗിപ്പതിനെന്തവകാശം?
അത്തൊഴിലെല്ലാംചെയ്തതഹോ!തവ
ചിത്തവിശുദ്ധിവിശേഷംതന്നെ!!
സാധുജനത്തെദ്വേഷിക്കുന്നന-
രാധമനിവഹങ്ങൾക്കുവസിപ്പാൻ
ലോഭംകൂടാതനവധിനരകം
പ്രേതാധിപപുരിവർത്തിക്കുന്നു.
അനസൂയാസുതനായഭവാനതു
മനസാവിരവൊടുനിരൂപിക്കേണം
അനഘന്മാരിലസൂയമുഴുത്താ-
ലനുപമയോഗ്യമതെന്നറിയേണം.
പലവിധമിങ്ങിനെചൊല്ലുകകൊണ്ടൊരു
ഫലമില്ലയി!തവസങ്കടമഖിലം

നലമൊടൊഴിപ്പതിനിങ്ങുനിനച്ചാ-
ലലമല്ലായതുതീൎത്തുരചെയ്യാം.
ഭുവനത്രയമതിലുത്തമനായിട്ട-
മവനീവരനവനെന്നുടെഭക്തൻ.
അവനെശ്ശരണംപ്രാപിച്ചെന്നാ-
ലവനംചെയ്യുംസംശയമില്ല.
മുന്നംചെയ്തൊരുവികൃതികളൊന്നും
മന്നവനുള്ളിൽകരുതുകയില്ല
എന്നതുകൊണ്ടുമടിയ്ക്കാതവനുടെ
സന്നിധിതന്നിൽചെന്നാലുംനീ.
ചന്ദ്രനുമിന്ദ്രനുമിന്ദുകലാധര-
നെന്നല്ലരവിന്ദാസനനുംപുന-
രെന്നിവരാരുംനിരൂപിച്ചാലിതി-
നിന്നൊരുകഴിവില്ലെന്നതുനൂനം'
പരമപുമാനുടെവചനംകേട്ടതി
പരമവിഷണ്ണതപൂണ്ടുമുനീന്ദ്രൻ
തിരുമനതാരിൽതെളിവില്ലായതു
തരമല്ലതുകൊണ്ടവനീപതിയുടെ
പുരമതിലമ്പൊടുപോകെന്നോൎത്തവ-
നരിമകലനു പുറപ്പെട്ടളവേ
വിരമിയ്ക്കാതെമുകുന്ദരഥാംഗവു-
മൊരുമിച്ചവനുടെപിറകേകൂടി.

താമരസേക്ഷണചക്രത്തിന്നൊരു
കോമരമായിത്തീൎന്നമുനീന്ദ്രൻ
താമസമെന്ന്യേഭൂമിപുരന്ദര-
സീമനിമാമുനിചെല്ലുന്നേരം
മുന്നംമുനിവരനോടിയനേരം
മന്നവമകുടമഹാമണിവീരൻ
നിന്നീടുന്നനിലക്കൊരനക്കം
വന്നില്ലവനുടെഭക്തിവിശേഷാൽ.
മാമുനിതന്നുടെവരവുനിനച്ചും
ദാമോദരനുടെനാമമുരച്ചും
പാദക്ഷാളനജലവുംകയ്യതി-
ലാദാനംചെയ്തങ്ങിനെവാണു.
അസ്ഥിതികണ്ടുമുനീശ്വരനപ്പോ-
ളാത്മജവേനനമസ്കൃതിചെയ്തു
പ്രൌഢതയുള്ളമഹാമുനിസങ്കട-
മോടഥവീണുനമിച്ചൊരുസമയേ
ചേടികലൻമഹീപതിതാനും
കൂടെനമസ്കൃതിചെയ്തുവണങ്ങി.
പറഞ്ഞുമുനിയപ്പോൾപെരുത്തദുഃഖത്തോടെ
കുറഞ്ഞൊരാത്മതത്വമറിഞ്ഞഭൂപനോടു:
'ജയിസ്കുനരപതേ!ജയിസ്കുഗുണനിധേ!
ജയിസ്കുചിരംജീവിച്ചിരിസ്കുനൃപതേ!നീ

കയറ്റുകൊണ്ടു ചിലകടപ്പം ചെയ്തതെല്ലാം
ക്ഷമിച്ചുരക്ഷിയ്ക്കേണംക്ഷമയ്ക്കുനാഥനാംനീ'

ഇത്തരമൃഷിയുടെവചനംകേട്ടതി-
സത്തമനായധരിത്രീപാലൻ
അത്രിമുനീശപരപുത്രൻതന്നുടെ
ചിത്തവിഷാദംതീപ്പതിന്നായി
ചീത്തൊരുഭക്തികലൻരഥാംഗപ-
ദത്തെപ്പരിചൊടുവീണുവണങ്ങി.
പെരുകിനഭക്ത്യാനരവരനേവം
പരിണതിചെയ്യൊരുനേരത്തിങ്കൽ
മുരഹരചക്രംതാനുംതരസാ
പരിചിനൊടവിടെമറഞ്ഞൊരുശേഷം
ധരണീപാലനുദാരൻമുനിവര-
ചരണസരോജംകഴകിച്ചുടനേ
സുരുചിരഭക്തികഴിപ്പിച്ചുളവേ
ശിരസിയനുഗ്രഹമേകിമുനീന്ദ്രൻ:
'പുരുഷോത്തമനുടെഭക്തന്മാരിൽ
പരിവൃഢനാകിയനൃപതേ!നീയും
ചിരകാലംഭുവിജീവിയ്ക്കെ'ന്നതു-
മരുളിച്ചെയ്തുഗമിച്ചുമുനീന്ദ്രൻ.
നരപതിതാനുംനരകനിഷൂദന-
ചരണസരോരുഹയുഗളത്തിങ്കൽ

വിരവൊടുതന്നുടെഹൃദയമുറപ്പി-
ച്ചുരുതരഭക്തികലൎന്നുവസിച്ചു.

അംബരീഷ ചരിതം

തുള്ളൽ.

സമാപ്തം.



ണ്ട് ചുവന്നു കാണുന്നതെന്നും ചിലർ
റി ധരിക്കുന്നു. ചുവന്നു കാണുന്നതു
തിന്റെ കണ്ണാണ്. ഈച്ചകൾ തലയി
ിഷം എന്നുള്ള പ്രമാണം വാസ്തവമ
കിലും ഒരു പ്രകാരം ആലോചിച്ചു
ക്കിയാൽ ആ പ്രമാണത്തിന്നടിസ്ഥാ
ായ ഒരു സംഗതികൊണ്ടു വിഷമുണ്ടെ
തന്നെ നിരൂപിക്കാം. ഈച്ചകൾ വൃ
കെട്ട് കണ്ടസാധനങ്ങളിന്മേൽ ഇരുന്നു
ിച്ചു കൊണ്ടിരിക്കുമ്പോൾ പലേ വി
മലിനങ്ങൾ അതിന്റെ കാലിലും
യിലും പാറുകയും ഉടൻതന്നെ അവ ന
ടെ ഭക്ഷണപദാർത്ഥങ്ങളിൽ വന്നിരുന്നാ
അവയെ മലിനീകരിക്കുവാൻ സംഗതി

ൻ വല്ല മാർഗ്ഗവും നാം ആലോചിക്കേണ്ട
തല്ലെ? ജന്തുഹിംസ സർവ്വപ്രകാരേണയും
ഗർഹണീയമായ ഒരു സംഗതിയായിരി
ക്കെ ഈ പ്രാണികളെ നിഗ്രഹിക്കുന്നതു
പാപകരമായ ഒരു പ്രവൃത്തിയാണെന്നു
തോന്നുമായിരിക്കാം. പക്ഷെ അവയെ
നിഗ്രഹിക്കാതെ അവറ്റ വർദ്ധിക്കുവാൻ
സൌകര്യം കൊടുക്കാതെയിരുന്നാൽ പാ
പമില്ലെന്നു മാത്രമല്ല കാലക്രമേണ അവ
യെ ഒടുക്കുകയും ചെയ്യാം. ഉപദ്രവങ്ങൾ
ഒതുക്കി ഇല്ലാതാക്കുന്നതിനേക്കാൾ ഉണ്ടാ
കുവാൻ സംഗതി കൊടുക്കാതിരിക്കുന്നത
ല്ലെ ഉചിതമായിട്ടുള്ളതു. എന്നാൽ ഈ
ച്ചകളുടെ ശല്യം തീരേണമെങ്കിൽ നമ്മു